# تعلم اللغة العربية بكل البساطة

# അറബി ഭാഷ ലളിതമായി പഠിക്കുക

## പുസ്തകം ഒന്ന്

കുഞ്ഞാലി കുരിമണ്ണിൽ കഴുക്കുന്നുമ്മൽ

## ഈ ഗ്രന്ഥത്തെ പറ്റി .

സർവ്വ സ്തുതിയും അല്ലാഹുവിന്ന് 'പ്രവാചക ശ്രേഷ്ഠൻ മുഹമ്മദ് നബി (സ) യിലും അവിടത്തെ അനുചരമിത്രങ്ങളിലും അല്ലാഹു വിന്റെ അനുഗ്രഹങ്ങൾ നിരന്തരം വർഷിക്കട്ടെ. ആമീൻ

അറബി ഭാഷയിലെ പ്രാധാന്യം എന്നും നിലനിൽക്കുന്നതാണ് 'കാരണം  അറബി ഭാഷയെ ആ പദവി നേടികൊടുത്തത് പരിശുദ്ധ ഖുർആൻ ആ ഭാഷയിലാണ് അവതരിപ്പിച്ചത് കൊണ്ടാണ്.

എന്നാൽ മറ്റ് ഭാഷകളെ പോലെ അക്ഷരങ്ങൾ മനസിലാക്കിയാൽ മാത്രം അറബി വായിക്കാൻ അറിയില്ല. കാരണം പല ഗ്രന്ഥങ്ങളിലും അറബി അക്ഷരങ്ങൾക്ക് ഹർക്കത്ത് ഇടാറില്ല. അത് തന്നെ കാരണം.

നാം ഈ ചെറി ഗ്രന്ഥം സമർപ്പിക്കുന്നത്. അറബി അക്ഷരങ്ങൾ മാത്രം അറിയുന്ന സാധാരണ ആളുകൾക്ക് വേണ്ടിയാണ് .ദർസ് വിദ്യാർത്ഥികൾക്കോ സ്കൂൾ

വിദ്യാർത്ഥികൾക്കോ? അല്ല: കാരണം അവർക്ക് ധാരാളം ഗ്രന്ഥങ്ങൾ ഇന്ന് നില വിൽ ഉണ്ട്.

എന്നാൽ സാധാരണക്കാർക്ക് അറബി വ്യാകരണം പഠിക്കാൻ അത് ഉപകരിക്കില്ല.കാരണം അതിലെ മലയാളം തന്നെ അവർക്ക് അപരിചിതമാണ്. ഉദാഹരണമായി കർത്താവ്, കർമ്മം, ആഖ്യയും ആഖ്യാതവും ,ക്രിയാ, നാമം, തുടങ്ങിയ പ്രയോഗങ്ങൾ അവർക്ക് മനസ്സിലാകില്ല.

അത് ഈ ഗ്രന്ഥം നമ്മുടെ സംശാരഭാഷയിലാണ് രചിച്ചത്.കൂടാതെ അതിന്റെ അറബി പദമാണ് ഗ്രന്ഥത്തിൽ ഉടനീളം പ്രയോഗിക്കുന്ന ത് അത് കൊണ്ട് ഇത് വഴിക്കുമ്പോൾ തന്നെ അത്തരം അറബി പദങ്ങൾ അവർ മനസിലാക്കാൻ പ്രയാസമില്ലാതെയാകുന്നു.ആവർത്തനം കൊണ്ട് ആ പദങ്ങൾ പഠിപ്പിക്കുക എന്നതാണ് ലക്ഷ്യം.

ഇവിടെ ഒരു വിഷയത്തിലുള്ള പാഠം ചെറിയ പുസ്തകമാക്കി ഇറക്കുക എന്ന ലക്ഷ്യത്തിലൂടെ പഠിക്കാൻ സുഖമമാക്കുന്നു. കൂടാതെ പഠിക്കുന്നവർക്ക് ഒരു പുസ്തകം മുഴുവനും പഠിച്ച സന്തോഷവും കിട്ടും കൂടാതെ ആ പുസ്തകത്തിൽ ആ പാഠം പൂർത്തികരിച്ചത് മൂലം അത്രയും

**അറിവ് അവന് കിട്ടുകയും ചെയ്യും.ഒന്നാമത്തെ പുസ്തകമാണ് ഇത്.**

**അറബി ഭാഷ ലളിതമായി പഠിക്കുക**

# ഗ്രന്ഥകർത്താവ്

മലപ്പുറം ജില്ലയിലെ ആനക്കയത്തിനടുത്ത സ്ഥലമായ ചിറ്റത്തു പാറയിൽ 1974ൽ ജനിച്ചു. പിതാവ് കൂരിമണ്ണിൽ കുക്കുന്നുമ്മൽ സൈത്അലവിഹാജി ,മതാവ് അബലടിയൻ പാലാൻപടിയിൽ പാത്തുമ്മ. ഭാര്യ പുല്ലാര മുതിരിപറമ്പിൽ തോരൻ അലവി ഹാജിയുടെ മകൾ സുനീറ ,മക്കൾ മുഹമ്മദ് ഷബ്'ലാൻ, ഫാത്തിമ സൻഹ, മുഹമ്മദ് ഹാഷിം,മസൂദ്.

അല്ലാഹു വിന്റെ അനുഗ്രഹത്താൽ സമർപ്പിക്കുന്നു '

**********************

# بسم الله الرحمٰن الرحيم

ഒരു അറബി വാചകത്തെ(വാക്യത്തെ) ജുമല എന്നാണ് വിശേഷിപ്പിക്കുന്നത്. അറബിയിൽ الْجُمْلَةُ എന്ന് പറയുന്നു.

يَعِيشُ السَّمكُ في الْمَاءِ മൽസ്യം വെള്ളത്തിൽ ജീവിക്കുന്നു.

മുകളിൽ കൊടുത്ത ഉദാഹരണത്തിൽ " മത്സ്യം വെള്ളത്തിൽ ജീവിക്കുന്നു" എന്നത് ഒരു വാചകമാണ്.

അപ്പോൾ يَعِيشُ الْمَاءِ في السَّمكُ. എന്ന ജുമുല (الْجُمْلَةُ) നോക്കിയാൽ അതിൽ മൂന്ന് ഘടകങ്ങൾ അടങ്ങിയത് കാണാം.

ഒന്നാമത്തെ പദം നോക്കിയാൽ يَعِيشُ (ജീവിക്കുന്നു) എന്നത് ഒരു പ്രവർത്തിയാണ് .അതിനെ ക്രിയ എന്ന് പറയുന്നു. അറബിയിൽ الْفِعْلُ എന്നാണ് വിളിക്കുന്നത്.

രണ്ടാമത്തെത് വരുന്ന പദമായ السَّمكُ മത്സ്യവും അവസാന പദമായ ' الْمَاء ' വെള്ളം എന്ന പദവും ഒരു

വസ്തുവിന്റെ പേരാണ് .അത്തരം പദങ്ങളെ അറബിയിൽ الاِسْمِ (ഇസ്മ്,നാമം )എന്ന് പറയുന്നു.

ജുമുലയിൽ മൂന്നാമത് വരുന്ന പദമായ ഫീ (في ) എന്നത് حَرْف (അറഫ്, അവ്യയം) എന്നാണ് അറബിയിൽ പറയുന്നത്.

അറബിയിലെ ഏത് ഒരു പദം എടുത്ത് നോക്കിയാലും അതിൽ اسْم,حَرْف , فِعْل എന്നീ മൂന്നിലൊരു ഘടകം മാത്രമേ ... അടങ്ങിയിട്ടുണ്ടാവൂ.

---

1 الاِسْمِ (ഇസ്മ്,നാമം)

2 الْفِعْلُ (ഫിഹ്ല്, ക്രിയ)

3 حَرْف (അറഫ്, അവ്യയം)




ഘടകം = جزءًا ഘടകങ്ങൾ - أَجْزَاءُ

# الاِسْمِ

മനുഷ്യരുടേതോ ജീവജാലകങ്ങലുടേതോ സ്ഥലത്തിന്റേയോ മറ്റ് ഏതൊരു വസ്തുവിന്റേ തോ പേരിനാണ് اسْم എന്ന് പറയും. ഉദാഹരണം

إبراهيم ഇബ്റാഹീം, والفلاح കർഷകൻ , الحصان കുതിര

## الْفِعْلُ

ഒരു പ്രവർത്തിയെ സൂചിപ്പിക്കുന്ന പദം മാണ്

فِعْل ഭൂതം, ഭാവി, വർത്തമാനം,തുടങ്ങിയവകകൊത്ത മാറ്റങ്ങൾ ഉണ്ടാകും

ഉദാഹരണം

رَكِبَ കയറി, يُداعِبُ കളിപ്പിക്കുന്നു , يَحْصُدُ കൊയ്യുന്നു ,

يَسْطَعُ വ്യാപിക്കുന്നു , تَجْرِى ഓടുന്നു.

## حَرْف

حَرْف സ്വയം അർത്ഥം മില്ല. ഏതെങ്കിലും ഒരു പദത്തിനോടപ്പം ചേരണം അർത്ഥം കിട്ടാൻ

ഉദാഹരണം

مِن = നിന്ന്

الى = ലേക്ക്

في = ഇൽ

على = മേൽ

هَلْ = ഉണ്ടോ

---

تَقْسِيْمُ الْفِعْلِ بِاعْتِبارِ زَمَنِهِ

കാലം പരിഗണിച്ചു പ്രവർത്തിയെ മൂന്നായി വിഭജച്ചിരിക്കുന്നു.




# الْفِعْلُ الْمَاضِيْ

**الْفِعْلُ الْمَاضِيْ : കഴിഞ്ഞകാലത്ത് നടന്ന ഒരു പ്രവർത്തി (الْفِعْلِ നെ) യെ സൂചിപ്പിക്കുന്നു.**

**അതായത് അറബിയിൽ കഴിഞ്ഞ പോയ പ്രവർത്തിത്തിക്ക് അതായത് ഭൂതക്കാലത്തെ الْمَاضِيْ എന്ന് പറയും.**

# الْفِعْلُ الْمُضارِعُ

الْمُضارِعُ : **നടക്കാൻ പോകുന്ന പ്രവർത്തിക്കും (വർത്തമാണ കാലത്തിനും ) വരാൻ പോകുന്ന പ്രവർത്തിക്കും ( ഭാവിക്കാലത്തിനും ) കൂടി അതായത് രണ്ടിനും കൂടി** الْمُضارِعُ **എന്ന് പറയും.**

# فِعْل الأَمْر

فِعْل الأَمْر : **ഭാവിയിൽ ഒരു കാര്യം ചെയ്യാൻ കൽപിക്കുന്നതിനെയാണ്.**

---

**ഒരു അറബി പദം കിട്ടിയാൽ അത്** الاِسْمِ **ആണോ എന്ന് മനസിലാക്കാം ചില അടയാളങ്ങൾ പരിശോധിക്കാം.**

1. പദത്തിന്റെ തുടക്കത്തിൽ അലിഫ് ലാം (ال) വരിക

ഉദാഹരണം اَلْكِتَابُ,اَلْكًلَمُ , المَسْجِدُ

2 . പദത്തിന്റെ അവസാനം തൻവീൻ( ٌ ) വരിക ഉദാഹരണം

كِتَابٌ,كًلَمٌ , مَسْجِدٌ

3. പദത്തിന്റെ തുടക്കത്തിൽ حرف النداء പെട്ട (أَ , أيْ , يا , أيا , هيا , وا) അതായത് വിളിക്കാൻ ഉപയോഗിക്കുന്ന പദം ആദ്യം വരുന്നുണ്ടോ? നോക്കുക ഉദാഹരണം يا رجل , يا طالب

4 പദത്തിന്റെ മുമ്പിൽ الاِسْمِ നെ ജംറ്(കെസറ്) ചെയ്യുന്ന പദങ്ങൾ (حُرُوْف الجَرِّ مِنْ – إلى – عَنْ – عَلى – في – بِ – لِ) വരിക. ഉദാഹരണം في الْمَاءِ .

# أشكال التنوين

| | | |
|---|---|---|
| تنوين فتح | ً | محمدًا |
| تنوين ضم | ٌ | محمدٌ |
| تنوين كسر | ٍ | محمدٍ |

# തൻവീൻ

# അർക്കത്തുകളുടെ അടിസ്ഥാന രീതി




# ഇഹ്റാബിന്റ അടിസ്ഥാന അടയാളം



**പാഠം 2**

# النَّكِرَةُ وَالْمَعْرِفَةُ

## الاِسْمِകളെ രണ്ടായി തിരിക്കാം



1 നക്കിറ(النَّكِرَةُ)

2 മഹരിഫ(الْمَعْرِفَةُ)

നിർണ്ണിതമല്ലാത്ത ഒരു വസ്തുവിന്റെ നമാമാണ് അപരിചിത നാമം അറബിയിൽ നക്കിറ(النَّكِرَةُ) എന്ന് പറയുന്നു'

നിർണ്ണിതമായ ഒരു വസ്തുവിനെ സൂചിപ്പിക്കുന്ന നാമം(ഇസ്മ്) ആണ് പരിചിത നാമം അറബിയിൽ മഹരിഫ( الْمَعْرِفَةُ) എന്ന് പറയുന്നു'

## النَّكِرَةُ

എന്താണ് നക്കിറ(النَّكِرَةُ) എന്ന് നമുക്ക് നോക്കാം.

ഒരു ബുക്ക്, ഒരു പേന, ഒരു പള്ളി. كتابٌ قلمٌ مسجدٌ

മുകളിൽ കൊടുത്ത ഉദാഹരണത്തിൽ പുസ്തകം(كتابٌ) എന്ന പദം നോക്കാം. ആ പദത്തിന്റെ അവസാനം തൻവീൻ ഉണ്ട്.

ഒരു പുസതകം എന്ന് പറഞ്ഞാൽ എത് പുസ്തകമാണ് എന്ന് വ്യക്തമാകുന്നില്ല' ഒരുകൂട്ടം പുസ്തകങ്ങൾ ഉണ്ട് പക്ഷെ ഏതാണ് വ്യക്തമല്ല. ഒരു പുസ്തകം എന്ന് പറയാം

അതെ പോലെ തന്നെ ഒരു കൂട്ടം പേനയിൽ നിന്ന് ഒരു പേന(قَلَمٌ) , കുറെ പള്ളികളിൽ നിന്ന് ഒരു പള്ളി(مسجدٌ) .

ഇങ്ങിനെ വരുന്ന തൻവീൻ നുള്ള ഇസ്മുകൾ ആണ് നക്കിറ( النَّكِرَةُ) എന്ന് പറയുക.

എന്നാൽ മഹരിഫ(الْمَعْرِفَةُ)യായ الاِسْمِകൾ പല വിധമുണ്ട്.

അവസാനം തൻവീൻ വന്ന ഇസ് മുകൾ എല്ലാം നക്കിറ ( النَّكِرَةُ) യല്ല. എന്നാൽ തൻവീൻ الاِسْمِകളുടെ സ്വഭാവത്തെയാണ് അറിയിക്കുന്നത് തൻവീൻ الاِسْمِ മുകൾക്ക് ഭംഗി നൽകുന്നു.

എന്നാൽ ഈ തൻവീൻ പോകുന്ന ഒരു അവസരങ്ങൾ ഉണ്ട് .അത് തുടർന്ന് വരുന്ന പാഠത്തിൽ ഉണ്ട്.

---

# الْمُعَرَّفُ بِالْأَلِفِ وَاللامِ

നക്കിറ ആയ എല്ലാ ഇസ്മുകളുടെയും മുന്നിൽ ഒരു അലിഫും ഒരു ലാമു(لْأَلِفِ وَاللامِ) ചേർത്താൽ അതായത് അൽ (ال ) ചേർത്താൽ ആ ഇസ്മുകൾ മഹരിഫ യാകും.

ഉദാഹരണം നോക്കാം

(كِتَابٌ) ഒരു ബുക്ക് ഇതിന്റെ മുന്നിൽ അൽ (ال ) ചേർത്താൽ ആ ബുക്ക്(الكِتَابُ ) എന്നായി ഇഗ്ലീഷിൽ the എന്ന അർത്ഥമാണ് അൽ (ال ) എന്നതിന് വരുന്നത് .

നക്കിറ(النَّكِرَةُ) ആയപ്പോൾ ഒരു ബുക്ക് എന്നത് മഹരിഫ(الْمَعْرِفَةُ) ആയപ്പോൾ ഒരു എന്നത് പോയി. കാരണം അൽ ചേർത്താൽ അത് നിർണ്ണയിതമായ ഒരു നാമമായി.

ഉദാഹരം താഴെ

جاء رجلٌ فأكرمْتُ الرجلَ ഒരു മനുഷ്യൻ വന്നു ഞാൻ അദേഹത്തെ (ആ മനുഷ്യനെ) ആദരിച്ചു.

ഇതിൽ ആദ്യം ഒരു മനുഷ്യൻ വന്നു(جاء رجلٌ). അവിടെ ആരാണ് വന്നത് വ്യക്തമല്ല. ഏതോ ഒരു മനുഷ്യൻ

രണ്ടാമത്തെ വാചകം ഞാൻ ആ മനുഷ്യനെ ആദരിച്ചു (فأكرمْتُ الرجلَ). ഇവിടെ അൽ (ال ) വന്നത് നമ്മുക്ക് അറിയാം ആദ്യം പറഞ്ഞ വാചകത്തിൽ വന്ന മനുഷനെയാണ് നാം ഈ വാചകത്തിൽ ആദരിരിക്കുന്നത്. അത് കൊണ്ട് രണ്ടാമത്തെ വാചകത്തിൽ ആൾ മഹരിഫ (الْمَعْرِفَةُ)ആണ്.

ഇങ്ങിനെ നക്കിറയായ ഒരു ഇസ്മിന്റെ മുന്നിൽ അൽ കൊണ്ട് മഹരി ഫയാക്കിയാൽ പിന്നെ ആ പദത്തിന്റെ അവസാനം തൻവീൻ കൊടുക്കാൻ പാടില്ല. അവിടെ തൽവീൻ നഷ്ടപെടും . അടുത്തത് ഇത് വാഴികേണ്ടത് എങ്ങിനെ യാണ് എന്നതിലേക്ക് കടക്കുന്നതിന് മുബ് ഈ ബുക്കിൽ പഠിച്ചത് ഒന്നുകൂടി നോക്കുക.

---

സാധാരണ അറബി എഴുതുബോൾ ഫത്തഹ്, കെസ് റ്, ളമ്മ് ,സുക്കൂന് (السُّكُونُ , الْفَتْحُ , الضَّمُّ , الْكَسْرُ) എന്നിവ ഇടാറില്ല. അങ്ങിനെ വരുന്ന എഴുത്തുകളിൽ ഈ അൽ ( ال ) നെ എങ്ങിനെയാണ് നാം കൈക്കാര്യം ചെയ്യുക എന്ന് നോക്കാം.

ആദ്യമായി നമ്മുക്ക് ഫാത്തിഹ സൂറത്ത് ഒന്ന് നോക്കാം അത് നമുക്ക് സുപരിചിതമാണ്, മനപാഠവും മാണ്. എന്നാൽ നാം നോക്കി പാരായണം ചെയ്യുബോഴും ഈ അൽ ( ال) ശ്രദ്ധിക്കാറില്ല. കാരണം മനപാഠമുള്ളത് കൊണ്ട് അങ്ങിനെ പാരായണം ചെയ്യ്ത് പോവും.

അപ്പോൾ നമുക്ക് അൽ (ال) ഒന്ന് ശ്രദ്ധിച്ചാലോ!

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ (1) الْحَمْدُ لِلَّهِ رَبِّ الْعَالَمِينَ
(2) الرَّحْمَٰنِ الرَّحِيمِ (3) مَالِكِ يَوْمِ الدِّينِ (4) إِيَّاكَ
نَعْبُدُ وَإِيَّاكَ نَسْتَعِينُ (5) اهْدِنَا الصِّرَاطَ الْمُسْتَقِيمَ (6)
صِرَاطَ الَّذِينَ أَنْعَمْتَ عَلَيْهِمْ غَيْرِ الْمَغْضُوبِ عَلَيْهِمْ وَلَا
الضَّالِّينَ (7)

ഫാത്തിഹ സൂറത്തിൽ അൽ (اَلْ) വരുന്ന ഭാഗങ്ങൾ അടയാള പെടുത്തിയത് ശ്രദിക്കുക.

بسم الله الرحمٰن الرحيم

**ഫാത്തിഹ സൂറത്തിൽ പതിമൂന്ന് സ്ഥലത്ത് അൽ (ال) വരുന്നത് രേഖപെടുത്തിയിട്ടുണ്ട്.**

**മുകളിൽ ഒന്നാം ആയത്തായ ബിസ്മിയിൽ തുടങ്ങുന്ന ആയത്തിൽ മൂന്ന് സ്ഥലത്ത് അൽ (ال ) വന്നിട്ടുണ്ട് പക്ഷെ നമ്മൽ ആ രണ്ട് അക്ഷരവും ഉച്ചരിക്കുന്നില്ല.**

الْحَمْدُ لِلّٰهِ رَبِّ الْعَالَمِينَ

**രണ്ടാമത്തെ ആയത്തായ അൽഹംദ് തുടങ്ങുന്ന ആയത്തിൽ അൽഹംദ് (ال) നാം അൽ ( ال ) എന്നതിലെ രണ്ടക്ഷരവും ഉച്ചരിക്കുന്നു**

**എന്നാല് (الْعَالَمِينَ) എന്നതിലെ അൽ ( ال ) നാം ൽ ( لْ ) മാത്രമേ ... ഉചരിക്കുകയൊള്ളു..**

مَـلِكِ يَوْمِ الدِّينِ

إِيَّاكَ نَعْبُدُ وإِيَّاكَ نَسْتَعِينُ

اهدِنَا الصِّرَاطَ المُستَقِيمَ

صِرَاطَ الَّذِينَ أَنعَمتَ عَلَيهِمْ غَيرِ المَغضُوبِ عَلَيهِمْ وَلاَ الضَّالِّينَ

**പിണീട് വരുന്ന ആയത്തുകൾ പരിശോദിച്ചാൽ എവിടെയും അൽ ( ال ) ലെ അലിഫ് (ا) ഉചരിക്കുന്നില്ല രണ്ട് സ്ഥലത്ത് തന്നെ അൽ ( ال ) ലെ ലാം (اللامِ) ഉചരിക്കുന്നുള്ളു ബാക്കി എവിടെയും ഉചരിക്കുന്നില്ല,.**

**എന്താണ് കാരണം**

**നമ്മുക്ക് വിശദമായി പഠിക്കാം**

**ആദ്യം الْأَلِفِ ന്റെ കാര്യം മെടുക്കാം.**

---

## هَمْزَتَا الْوَصْلِ وَالْقَطْعِ

**ഒരു പദത്തിന്റെ മുന്നിൽ അലിഫ് (همزة) വരുന്ന പദങ്ങളെ രണ്ടായി തിരിക്കാം .**

**1 همزة الوصل**

**ഒരു പദത്തിനോ ഒരു അക്ഷരത്തിന് ശേഷമോ അലിഫ് വന്നാൽ അത് ഉച്ചരിക്കാതെരിക്കുകയും എന്നാൽ ഒരുജുമലയുടെ തുടക്കത്തത്തിൽ വന്നാൽ ഉചരിക്കുകയും ചെയ്യുന്ന അലിഫ് നെ യാണ് ഹംസത്തുൽ വസ്ൽ (همزة الوصل )**

എന്ന് പറയുക. നമ്മൽ പഠിക്കുന്ന അൽ (ال) എന്നിലെ അലി ഫ് ഹംസത്തുൽവസ് ൽ (همزة الوصل ) ആണ്.

2 همزة القطع

ഒരു ജുമലയുടെ ആരംഭത്തിൽ വന്നാലും ഇടയിൽ വന്നാലും ഉറച്ച് നിൽക്കുന്ന അലിഫ് ആണ് ഹംസത്തുൽ കത്തഹ്(همزة القطع) . ഈ ഹംസത്തുൽ കത്തഹ്(همزة القطع) എവിടെ വന്നാലു ഉച്ചരിക്കണം.

ഭൂരിഭാഗം ഇസ്മകളും ഹറഫുകളിലും കണ്ട് വരുന്ന അലിഫുകൾ ഹംസത്തുൽ കത്തഹ് (همزة القطع) ആണ് .അൽ (ال) ഒഴികെ.

എന്നാൽ നാം ഇവിടെ പഠിക്കുന്ന അൽ (ال) ലെ ഹംസ (همزة الوصل ) ഹംസത്തുൽ വസിൽ ആണ്. ഇത് ഒരു ജുമലയുടെ തുടക്കത്തിൽ വരികയാണങ്കിൽ ഉച്ചരിക്കണം.അതായത് നാം വഴിക്കുമ്പോൾ ആ ജുമലയുടെ തുടക്കം ഹംസത്തുൽ വസിൽ പെട്ട അൽ (ال)ആണങ്കിൽ ആ അലിഫിനെ ഉചരിക്കും. എന്നാൽ ഈ ഹംസത്തുൽ വസിൽ (

**(همزة الوصل) പെട്ട അൽ (ال)ജുമലയുടെ ഇടയിൽ വരികയാണങ്കിൽ ഉച്ചരിക്കില്ല.**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ (1) الْحَمْدُ لِلَّهِ رَبِّ الْعَالَمِينَ
(2) الرَّحْمَٰنِ الرَّحِيمِ (3) مَالِكِ يَوْمِ الدِّينِ (4) إِيَّاكَ
نَعْبُدُ وَإِيَّاكَ نَسْتَعِينُ (5) اهْدِنَا الصِّرَاطَ الْمُسْتَقِيمَ (6)
صِرَاطَ الَّذِينَ أَنْعَمْتَ عَلَيْهِمْ غَيْرِ الْمَغْضُوبِ عَلَيْهِمْ وَلَا
الضَّالِّينَ (7)

☆ همزة الوصل ൽ പെട്ട അൽ (اَلْ) തുടക്കത്തിലെ അലിഫ് ഒരു വാചകത്തിലെ ആദ്യ വരുന്നവ രേഖ പെടുത്തിയിട്ടുണ്ട് . അങ്ങിനെ വന്നാൽ ഉചരിക്കണം.

☆ همزة الوصل ൽ പെട്ട അൽ (اَلْ) തുടക്കത്തിലെ അലിഫ് ഒരു വാചകത്തിലെ ഇടക്ക് വരുന്നവ രേഖ പെടുത്തിയിട്ടുണ്ട് . അങ്ങിനെ വന്നാൽ ഉചരിക്കാൻ പാടില്ല.

ഉദാഹരണമായി ഫാത്തിഹ യിലെ രണ്ടാമത്തെ ആയത്തായ الْحَمْدُ للهِّ رَبِّ الْعَالَمِينَ ൽ തുടക്കത്തിലാണ് അലിഫ് വരുന്നത് അത് ആലിഫിനെ( ال ) യെ ഉചരിക്കുന്നുണ്ട്. പിന്നെ മൂന്നാമത്തെ ആയത്തിലും (الرَّحْمـنِ الرَّحِيمِ) തുടക്കത്തിലാണ് ഹംസത്തുൽ വസിലായ(همزة الوصل ) അല്  (ال) വരുന്നത് അത് കൊണ്ട് അവിടെയും ഉച്ചരിക്കുന്നുണ്ട്. മറ്റ് എല്ലാ സ്ഥലത്തും അൽ (ال) ഇടയിലാണ് വരുന്നത് അത് കൊണ്ടാണ് ഉച്ചരിക്കാതെ പോകുന്നത്.

പ്രത്യോഗം ശ്രദ്ധിക്കണം നാം ഒരു ജുമലയുടെ നടുവിൽ നിറുത്തി . വാഴിക്കുബോൽ അവിടെ തുടക്കത്തിൽ ഹംസത്തുൽ വസിലിൽ പെട്ട അൽ (ال) വന്നാൽ അലിഫ് ഉച്ചരിക്കണം'

കാരണം തുടക്കത്തിൽൽ ഉച്ചരിക്കണം. ഇടയിൽ ഉച്ചരിക്കാൻ പാടില്ല.

തുടക്കത്തിൽ ഉച്ചരിക്കുന്നു ഇടയിൽ ഉച്ചരിക്കാത്തതുമായ ഹംസത്തുൽ വസിലായ അൽ (ال ) പരിശുദ്ധ ഖുർആൻ പാരായണം ചെയ്യുമ്പോൾ ശ്രദ്ധിച്ചാൽൽ പെട്ടന്ന് മനസിലാക്കാം. മുകളിൽ കൊടുത്തത്ത് ശരിക്കു വീണ്ടും

വീണ്ടും വായിച്ച് മനസിലാക്കിയതിന് ശേഷം .മാത്രം അൽ ( ال ) വരുന്ന ൽ (اللامِ) പഠിച്ചാൽ മതി.

---

ഇനി നമുക്ക് അൽ ( ال ) ൽ എന്ന ലാമ് (اللامِ)

നോക്കാം.

മുകളിൽ പറഞ്ഞ മാതിരി ചില സ്ഥലത്ത് ഉച്ചരിക്കുന്നുണ്ട് ' ചില സ്ഥലത്ത് ഉച്ചരിക്കുന്നില്ല.

നമ്മുക്ക് വിശദമായി പഠിക്കാം.

അൽ ( ال ) ഈ ലാമിനെ പറ്റി കുട്ടികളെ പഠിപ്പിക്കാൻ ഒരു രസകരമായ ഒരു കഥയുണ്ട് . ചുരുക്കരുപം ഇങ്ങിനെ യാണ്.

തഹരീഫ് എന്ന കുടുംബത്തിൽ രണ്ട് ഇരട്ട സഹോദരൻ മാർ ആണ് സംസ & കമർ ഇവർ അറബി അക്ഷരങ്ങൾ കൊണ്ട് കളിച്ചപ്പോൾ പരസ്പരം വഴക്കിട്ടു അത് പരിഹക്കാനായ പിതാവ് രണ്ട് പേർക്കു അറബി

**അക്ഷരങ്ങൾ വീതിച്ച് നൽകി തർക്കം പരിഹരിച്ചു അങ്ങിനെ സംസ്ന് കിട്ടിയ അക്ഷരങ്ങൾ ഹുറൂഫൂൽ സംസിയ (**الحروف الشّشية **) എന്നു കമറിന് കിട്ടിയ അക്ഷരങ്ങളെ ഹുറൂഫൂൽ ഖമറിയ (**الحروف القموية**) എന്നും പറയുന്നു. അത് ഏതൊക്കെ എന്ന് താഴ കൊടുക്കുന്നു '**

## الحروف الشّمشية

**ت، ث، د، ذ، ر، ز، س، ش، ص، ض، ط، ظ، ن، ل**

## الحروف القمرية

**أ، ب، ج، ح، خ، ع، غ، ف، ق، ك، م، هـ، و، ي**

## الحروف الشّمشيّة

ت، ث، د، ذ، ر، ز، س، ش، ص، ض، ط، ظ، ن، ل

## الحروف القمرية

أ، ب، ج، ح، خ، ع، غ، ف، ق، ك، م، هـ، و، ي

**അങ്ങിനെ ആ സഹോദരൻ മാർ ഇരുവരും**

**ഐക്യവും സ്നേഹവും നില നിർത്തി.**

അങ്ങിനെ അവർ കത്തുകൾ എഴുതുമ്പോൾ കമർ അദ്ദേഹത്തിന് കിട്ടിയ അക്ഷരങ്ങൾ അൽ (ال ) വരുമ്പോൾ അൽ (ال ) ലെ ൽ (لْ ) ഉൽപെടുത്തുകയും.

എന്നാൽ സംസ് അദ്ദേഹത്തിന് കിട്ടിയ അക്ഷരങ്ങൾ അൽ അതിന് മുന്നിൽ വന്നാൽ ആ ലാമ് (اللامِ) ഉച്ചരിക്കാതെ അവിടെ നിലനിർത്തി ശേഷം വരുന്ന അദ്ദേഹത്തിന് കിട്ടിയ അക്ഷരങ്ങൾ ഇരട്ടിപ്പിക്കുകയും ചെയ്യും .

ഇതാണ് കഥയുടെ ചുരുക്കം.

നമ്മുക്ക് ഫാത്തിഹ സൂറത്തിലേക്ക് പോകാം

രണ്ടാമത്തെ ആയത്തായ " الْحَمْدُ لِلّٰه رَبِّ الْعَالَمِينَ " ഇതിലെ " الْحَمْدُ" ലെ ഹ (ح) ഹുറൂഫുൽ കമറിയ (الحروف القموية) ആണ് അത് കൊണ്ട് അൽ (ال ) ലെ ൽ (ل ) ഉച്ചരിക്കുന്നു.

പിന്നത്തെ പദ മായ ' الْعَالَمِينَ ലെ ഹൈൻ( ع ) ഹുറൂഫൂൽ കമറിയ( الحروف القموية ) ആണ് 'അവിടെയും ൽ ( لْ ) ഉച്ചരിക്കുന്നു.

മുന്നാ മത്തെ വരി നോക്കുക الرَّحْمَٰنِ الرَّحِيمِ ഇവിടെ രണ്ട് സ്ഥലത്തും അൽ ( ال ) ന് ശേഷം റ( ر ) വരുന്നു. ഈ അക്ഷരം ഹുറൂഫുൽ സംസിയ ( الحروف الشّمشية ) ആണ് .അത് കൊണ്ട് അവിടെ ൽ ഉച്ചരിക്കുന്നില്ല .പിന്നീട് വരുന്ന മാറ്റം ശ്രദ്ധിക്കണം ൽ (لْ) ന് ശേഷം വരുന്ന റ ( ر ) അക്ഷരം ഇരട്ടിപ്പിക്കുന്നു.( رّ ) .

സാധാരണ അറബി എഴുതുമ്പോൾ ( الحروف الشّمشية ) ഹുറൂഫുൽ സംസിയന്റെ മുന്നിൽ അൽ വന്നാൽ ലാമ് ഉച്ചരിക്കില്ല. അതിന് തൊട്ടടുത്ത് വരുന്ന ( الحروف الشّمشية ) ഹുറൂഫൂൽ സംസിയത്തിൽ പെട്ട അക്ഷരം ഇരട്ടിപ്പിച്ച് വായിക്കുന്നു. അത് എഴുതുമ്പോൾ ഇരട്ടിപ്പിക്കുന്ന ദമ്മ് കൊടുക്കുകയില്ല. നമ്മൽ ഇത് മനസിലാക്കി ഇരട്ടിപ്പിച്ച് വായിക്കണം.

തുടർന്ന് നിങ്ങൾ ഒരു ചെറിയ ചാർട്ട് ഉണ്ടാകുക. ഹുറൂഫുൽ കമറിയ ,ഹുറൂഫുൽ സംസിയ എന്നിവ. എഴുതി.

എന്നിട്ട് ആ ചാർട്ട് മുന്നിൽ വെച്ച് ഖുർആൻ പാരായണം ചെയ്യുക. അക്ഷരങ്ങൾ മനസ്സിലാക്കുക.

ഇപ്പോൾ അൽ (ال ) നെ പറ്റി ഏകദേശം രൂപം കിട്ടിയല്ലോ.




الحروف القمرية ✡ ഇതിപെട്ട അക്ഷരങ്ങൾ അൽ(اَلْ) ന് ശേഷം വരികയാണങ്കിൽ ലാ(لْ) ഉച്ചരിക്കണം. അത് രേഖപെടുത്തിയത് ശ്രദ്ധിക്കുക.

الحروف الشّشية ✡ ഇതിപെട്ട അക്ഷരങ്ങൾ അൽ(اَلْ) ന് ശേഷം വരികയാണങ്കിൽ ലാ(لْ) ഉച്ചരിക്കരുത് ,അതിന് ശേഷം വരുന്ന അക്ഷരം ഇരട്ടിപ്പിക്കണം, അത് രേഖപെടുത്തിയത് ശ്രദ്ധിക്കുക.അൽ(اَلْ) ന് ശേഷംവന്ന അക്ഷരം ഇരട്ടിപിച്ചതും നോക്കുക.

ഈ പുസ്തകത്തിൽ വന്ന പദങ്ങൾ താഴെ കൊടുക്കുന്നു അത് നല്ലവണ്ണം മനസ്സിലാക്കുക.

1 اَلْجُمْلَةُ (വാചകം,വാക്യം)

2 الاِسْم (ഇസ്മ്,നാമം)

3 اَلْفِعْلُ (ഫിഹ്ല്, ക്രിയ)

4 حَرْف (അറഫ്, അവ്യയം)

5 اَلْفِعْلُ الْمَاضِيْ ( ഭൂതകാലം)

6 اَلْفِعْلُ الْمُضارِعُ (വർത്തമാണ കാലം,ഭാവികാലം)

7 فِعْل الأَمْر (കല്പന ക്രിയ)

8 നക്കിറ(النَّكِرَةُ)

9 മഹരിഫ(الْمَعْرِفَةُ)

10 الْمُعَرَّفُ بِالْأَلِفِ وَاللامِ

11 همزة الوصل

12 همزة القطع

13 الحروف الشّشية

14 الحروف القموية

---

ഈ പുസ്തകത്തിൽ വന്ന വിഷയങ്ങൾ നല്ല വണ്ണം പഠിച്ചാൽ അടുത്ത പുസ്തകം വളരെ എളുപ്പം മായിരുക്കും പഠിക്കാം.അല്ലാഹു വിന്റെ അനുഗ്രഹത്താൽ ഈ പുസ്തകം ഒന്ന് ഇവിടെ നിറത്തുന്നു'

30/03/2012 (ഹിജറ. Shaban 5, 1441 ) ഈ ചെറിയ പുസ്തകം നിങ്ങൾക്ക് സമർപ്പിക്കുന്നു. ഈ ദിവസം ചൈനയിൽ ഉത്ഭവിച്ച പകർച്ച വ്യാധി കൊറോണ (covid - 19 ) ലോക മുഴുവനും വ്യാപിച്ചു .ഇത് പടരാതിരിക്കാൻ മുൻകരുതൽ എന്ന പ്രകാരം പള്ളിയിൽ ജുമാ ജമാഹത്ത് ഒഴിവാക്കി .കഴിഞ്ഞ ആഴ്ച ജുമഹനടന്നില്ല'
ജനങ്ങൾ അവരുവരുടെ വീട്ടിൽ ഒതുങ്ങി നിൽക്കാൻ ഇന്ത്യാ ഗവർമെന്റ് അഭ്യാർത്ഥിക്കുകയും ആവശ്യ സാധനങ്ങൾക്ക് മാത്രം പുറത്ത് പോകാം ഈ സ്ഥിവിശേഷം മാണ് ലോകത്ത് എല്ലാ രാഷ്ട്രങ്ങളും സ്വീകരിക്കുന്ന ത്
.

എന്ന് കുഞ്ഞാലി കൂരിമണ്ണിൽ കഴുക്കുന്നുമ്മൽ ചിറ്റത്തുപാറ
*************************************************************************************

---